# ലൂയിസ് ഗ്ലിക്കിന്റെ

# അഞ്ചു കവിതകൾ

വിവർത്തനം

കെ.ജി.ശശി

# ആമുഖം

ലൂയീസ് എലിസബത്ത് ഗ്ലിക് (Louise Elizabeth Gluck) അമേരിക്കൻ കവിയും ഉപന്യാസകാരിയുമാണ്. 1943 ഏപ്രില് 22നു ജനിച്ച അവർക്ക് 2020ലെ സാഹിത്യത്തിനുള്ള നോബൽ സമ്മാനം ലഭിച്ചു. 2003 മുതൽ 2004 വരെ അവർ അമേരിക്കയിലെ ആസ്ഥാനകവി ആയിരുന്നു. പുലിറ്റ്സർ സമ്മാനം തുടങ്ങി മറ്റനേകം സമ്മാനങ്ങളും അവർ നേടി. ജീവചരിത്രകാവ്യശാഖയിലെ വൈകാരിക തീവ്രതയാർന്ന കവിതകളുടെ സ്രഷ്ടാവാണ് ഗ്ലിക്. Aveno (2006), A Village Life (2009), Faithful and Virtuous Night (2014) തുടങ്ങിയ കവിതാസമാഹാരങ്ങൾ ഏറെ പ്രസിദ്ധമാണ്.

2014ലെ സമാഹാരമായ Faithful and Virtuous Night എന്ന കവിതാസമാഹാരത്തിലെ ആദ്യ അഞ്ച് കവിതകളായ Parable, An Adventure, The Past, Faithful and Virtuous Night, Theory of Memory എന്നിവയാണ് ഇവിടെ പരിഭാഷപ്പെടുത്തുന്നത്. ഗ്ലിക്കിന്റെ കവിതാശൈലി പരിചയപ്പെടാൻ ഈ തർജ്ജമകൾ പര്യാപ്തമാകുമെന്നു പ്രതീക്ഷിക്കുന്നു.

അക്കാദമിക് ആവശ്യത്തിനു പരിഭാഷപ്പെടുത്തിയവ ആണ് ഈ കവിതകൾ.

## ഉള്ളടക്കം

# അന്യാപദേശം

പരിചിന്തിക്കാമാദ്യം ഫ്രാൻസിസ് പുണ്യാളൻ പഠിപ്പിച്ച പോലവേ,
നേട്ടകോട്ടങ്ങളാലാത്മാവ് സംഭ്രമിച്ചിടാതെ മലഞ്ചുരങ്ങൾ
കടന്നുടൽ സഞ്ചരിക്കാനും ലൗകികഭോഗങ്ങൾ
ത്യജിച്ചെവിടെയെങ്ങോട്ടു പോകണം നാമെന്നതും;
നമുക്കൊരു ലക്ഷ്യമുണ്ടാകേണ്ടയോയെന്നു പിന്നെ രണ്ടാം ചോദ്യം,
നാമതിനെതിരായെത്രപേരുദ്ദേശം ലൗകികഭോഗങ്ങളെന്നു
വാദിപ്പൂ തീവ്രം, ഒരു പരിമിതിയഥവാ സങ്കോചം
അർത്ഥത്തിങ്കലെന്നിനി ചിലർ, നമുക്കു മനസ്സിൽ
ഊരുതെണ്ടിയേക്കാൾ തീർത്ഥാടകപദം വിമലീകൃതം,
അഥവാ വചനമോ സ്വപ്നമായ് പരാവർത്തിതം,
തേടുന്നതെന്തോ, ശ്രദ്ധയാലങ്ങനെ ശിലകളിൽ
നാം ദർശിച്ചിടാമൊളി, കടന്നു പോകില്ലവയെ
നാമന്ധരായ്, പിന്നെ വന്നോരോ പ്രശ്നവും
നാം ചർച്ചിച്ചു സമ്പൂർണ്ണം സമാസമം,
നാം വളരാൻ വാദങ്ങൾ നടത്തുന്നങ്ങോട്ടുമിങ്ങോട്ടും,
പിന്നെ ചൊല്ലുന്നു ചിലർ വഴക്കം കുറവുമേറെ രാജിയും,
നിഷ്പ്രയോജനമൊരു പോരിലെ പടയാളികൾ പോലവേ.
മഞ്ഞു വീണു പിന്നെ നമുക്കു മേൽ, കാറ്റടിച്ചു,
കാലമായപ്പോളതും കുറഞ്ഞു - മഞ്ഞിരുന്നിടത്ത്
പൂക്കളേറെ വിരിഞ്ഞു, താരകൾ തിളങ്ങിയിടത്തു
കതിരോൻ മരനിരയ്ക്കുമേലുയർന്നു വന്നു, അങ്ങനെ
നമുക്കു പിന്നെയും നിഴലുണ്ടായി; പലവുരുവുണ്ടായിത്.
മഴയും പ്രളയമായ് ചിലപ്പോൾ, ഹിമപാതങ്ങളും
അതിൽ നമുക്കു നഷ്ടം ചിലരെ, നമുക്കു കാണാം
നാം നേടിയ കരാർ ഋതുക്കളായ്, നമ്മുടെ ചുമലിൽ
നാമുയത്തിയ നമ്മുടെ ഭോജ്യാലയങ്ങൾ,
കടന്നു പോയിട്ടുമാ നിമിഷങ്ങളെപ്പോഴും,
(വർഷം പലതു കഴിഞ്ഞാലും) നാമതേ പ്രഥമ
ഘട്ടത്തിൽ തന്നെ, ഒരു യാത്രയ്ക്കു വടം കുട്ടും പോൽ,

എങ്കിലും നിശ്ചയം നാം മാറി: നമുക്കു പരസ്പരം
കണ്ടാലറിയാം; നിശ്ചലരെങ്കിലും നാം മാറി,
ഒരാൾ പറഞ്ഞു, ഓ! മുന്നോട്ടു വശങ്ങളിലേയ്ക്കും
അല്ലാതെ രാപ്പകൽ നാം പ്രയാണം ചെയ്തു്
നമുക്കെത്ര പ്രായമായെന്നു നോക്കു,
വിചിത്രമൊരു നിലയിലിതൊരത്ഭുതം
എന്നു തോന്നാം, നമുക്കുദ്ദേശം വേണമെന്നു
വിശ്വസിച്ചവരുമിതാണുദ്ദേശമെന്നു വിശ്വസിച്ചു,
സത്യത്തെ നേരിടാൻ നാം
സ്വതന്ത്രരായിരിക്കണമെന്നു തോന്നിയോർക്ക്
സത്യം വെളിവാക്കപ്പെട്ടെന്നും തോന്നി.

## ഒരു സാഹസം

1.

ഉറങ്ങാൻ നേരമൊരു രാവിലെനിക്കു തോന്നി
നാളേറെയായി ഞാനടിമയായിരുന്നൊരെൻ
പ്രേമസാഹസങ്ങൾക്കന്ത്യം കുറിച്ചു ഞാൻ.
പ്രേമത്തിനന്ത്യമോ? എന്റെ ഹൃദയം മന്ത്രിച്ചു.
പേരെന്നോടു ചോദിക്കയില്ലെങ്കിൽ
അഗാധമെത്രയോ കണ്ടെത്തലുകൾ കാത്തിരിപ്പൂ നമ്മളെ,
ഞാൻ പ്രതികരിച്ചു, എനിക്കതിന്റെയൊന്നും പേരറിയില്ല.
അവയ്ക്കസ്തിത്വമുണ്ടായിരുന്നെന്ന വിശ്വാസം -
അതിനൊരു വിലയുറപ്പായുമില്ലേ?

2.

പിറ്റേന്നുമതേ ചിന്ത താൻ, അതും കവിതയെക്കുറിച്ച്,
പിന്നെ വന്ന രാവുകളിലെല്ലാമതേ പോലെത്രയോ
വികാരാനുഭൂതികളെന്നേക്കും നഷ്ടമായ്.
ഓരോ രാവുമെൻ ഹൃദയമതിൻ ഭാവിയോർത്തിടഞ്ഞു,
എങ്കിലുമീ വിടവാങ്ങലുകൾ, കാര്യങ്ങൾ തൻ രീതി
എന്നോതി ഞാൻ. വിടയോരോന്നും നമുക്കു
വിശാലമാമിടങ്ങൾ തുറക്കുന്നുവെന്നു
ഒരിക്കൽക്കൂടി ഞാൻ സംക്ഷേപിച്ചു.
അസ്തമയ സൂര്യനിലേക്കു സവാരി ചെയ്യും
മഹാമാടമ്പിയായി ഞാനാ ശൈലിയാൽ,
എൻ ഹൃദയമെനിക്കു കീഴെയൊരു കുതിരയും.

3.

നീയറിയണം, ഞാൻ മരണസാമ്രാജ്യത്തിലേക്കടി വയ്ക്കുന്നവൾ,
എന്തിനീ പ്രകൃതിദൃശ്യമിത്ര സാമ്പ്രദായികമെന്നറിവീല ഞാൻ.
ഇങ്ങുമീ ദിനങ്ങൾ ദൈർഘ്യമാർന്നതും
വർഷമേറെ ഹ്രസ്വവും താൻ.
അകലെ മലകളിലാണ്ടു സൂര്യൻ, താരകൾ മിന്നി,
ചന്ദ്രൻ വൃദ്ധിക്ഷയങ്ങളാർന്നു, ഉടൻ

ഭൂതകാലമുഖങ്ങളെനിക്കു ദൃശ്യമായ്, എൻ മാതാപിതാക്കൾ,
എന്റെ കുഞ്ഞു പെങ്ങൾ, പറയാനവർ വച്ചത്
പറഞ്ഞില്ലെന്നു തോന്നി. ഇപ്പോഴും
എന്റെ ഹൃദയം ശാന്തമാകയാൽ എനിക്കു കേൾക്കാനാകുമവരെ.
4.
ആ നേരം ശൃംഗങ്ങളേറിയിരുന്നു ഞാൻ
ഇറക്കം തുടങ്ങിയുമില്ല, കണ്ടു ഞാൻ മറുകരയിലിറക്കം,
ഇറങ്ങിക്കഴിഞ്ഞും അതിനിത്ര തന്നെ ഉയരം,
കാണാവുന്നിടത്തോളം, മന്ദമതിനെ താങ്ങിയ
ഗിരി സമ്പൂർണ്ണം വിലയിച്ചു പോയ്,
ഞാനെന്നെക്കണ്ടു വായുസഞ്ചാരം ചെയ് വതായ് -
ചുറ്റിലും, മരിച്ചവരെന്നെ പ്രോത്സാഹിപ്പിച്ചു,
അവരെക്കണ്ടയാനന്ദം അവരോടു മിണ്ടേണ്ട
ചുമതലയാൽ മറയ്ക്കപ്പെട്ട് -
5.
നാമെല്ലാമൊന്നു ചേർന്ന മാംസമാകയാൽ
നാമിപ്പോൾ നീഹാരമായ്, നാം മുമ്പു നിഴലാർന്ന
വസ്തുക്കളാകയാൽ, നമുക്കിപ്പോളില്ല രൂപമാർന്നസ്തിത്വം,
ബാഷ്പീകരിച്ച രാസവസ്തുക്കൾ പോലെ,
അല്ലല്ല, ചൊല്ലിയെൻ ഹൃദയം,
അല്ല, ഒരു പക്ഷെയല്ല - അതറിയാനെളുപ്പമല്ല.
6.
ഇവിടെയാദർശനം തീർന്നു - ഞാനെൻ കിടക്കയിൽ
ബാലസൂര്യൻ സംതൃപ്തമുദിക്കവേ, വെള്ളഞ്ഞൊറിയിട്ട
തുവൽ വിരിപ്പെൻ തനുവിനടി മൂടി.
നീയെന്നോടു കൂടെയുണ്ടായിരുന്നു -
രണ്ടാം തലയിണയുറയിലൊരു കീറലുണ്ടായിരുന്നു.
മൃത്യുവിൽ നിന്നും നാം മോചിതർ - അതോ
ഇതാ ഗിരിശൃംഗത്തിൽ നിന്നുള്ള ദൃശ്യമോ?

# ഭൂതകാലം

മാനത്തൊരു ചെറുവെട്ടം കാണാം
പെട്ടെന്നതാ
രണ്ടു പൈന്മരശാഖകൾക്കുമവതൻ സൂചികൾക്കുമിടയിലായി,

മിന്നും പ്രതലത്തിലിന്നു കൊത്തി വച്ച പോൽ
അതിനും മീതെ
ഉന്നതം, ത്തുവലാർന്ന സ്വർഗ്ഗം -

വായു മണക്കു. അതിനു വെളുത്ത പൈനിൻ ഗന്ധം,
കാറ്റതിലടിക്കുമ്പോളത്യന്ത തീവ്രം
അതിൻ സ്വനവുമത്രമേൽ വിചിത്രം,
സിനിമയിലെ കാറ്റിൻ ഒച്ച പോൽ -

നിഴലുകൾ നീങ്ങുന്നു, കയറുകൾ
അവയുണ്ടാക്കും സ്വനമുണ്ടാക്കുന്നു. നീയിപ്പോൾ കേൾക്കുന്നത്
നട്ടെല്ലാർന്ന രാപാടി തൻ ഗീതമാകും
പെൺകിളിക്കിണക്കിളിയുടെ പ്രേമഗീതം -

കയറുകൾ മാറുന്നു. രണ്ടു പൈൻ മരങ്ങൾക്കിടയിൽ
മുറുക്കിക്കെട്ടിയ തൂക്കുമഞ്ചം
കാറ്റിലാടുന്നു.

**വായു മണക്കു, അതിനു വെളുത്ത പൈനിൻ ഗന്ധം.**

നീ കേൾക്കുവതെന്നമ്മ തൻ സ്വരം
അതോ കാറ്റവയിലൂടെ കടന്നു പോകവേയുയരും
മരമർമ്മരം മാത്രമോ

കാരണം, ശൂന്യത കടന്നു പോകുമ്പോൾ
അതെന്തു ശബ്ദമുണ്ടാക്കാനാണ്?

# വിശ്വസ്തയും ഗുണവതിയുമായ രാത്രി

ലളിതമായി തുടങ്ങുന്നെൻ കഥ: ഞാൻ മിണ്ടുന്നാഹ്ലാദിക്കുന്നു,
അതോ: മിണ്ടാനാകയാൽ ഞാനാഹ്ലാദിക്കയോ,
അതോ: ആഹ്ലാദിക്കയാൽ ഞാൻ മിണ്ടുന്നോ.
ഇരുണ്ട മുറിയിലൂടെ പായും തെളിവെട്ടം പോലായിരുന്നു ഞാൻ.

തുടങ്ങാനിത്ര പ്രയാസമെങ്കിൽ, തീർക്കാനെത്രയെന്നു ചിന്തിക്കു -
എൻ മെത്തയിൽ, തൊട്ടിലിൻ മൃദു താരാട്ടിന്നനുഭൂതികളും
(പര്യവേക്ഷണ രൂപേണ) സാഹസദൃശ്യങ്ങളെയൊപ്പം കാട്ടും
നിറം കൊടുത്ത യാത്രാവള്ളങ്ങളും അച്ചു കുത്തിയ വിരികൾ.

വസന്തം, കർട്ടനുകൾ ചിറകടിക്കുന്നു.
മിന്നാമിനുങ്ങുകളേയും കൊണ്ട് മന്ദമാരുതൻ മുറിയിലണയുന്നു.
പ്രാർത്ഥനാ ശബ്ദം പോലെ ഒരു മൂളക്കം.

ഘടകസ്മരണകൾ,
ഒരു മഹാസ്മരണയുടെ,
സൂചനാദീപപ്രകാശനകർത്തവ്യം മാത്രമുള്ള
ഒരു ദീപസ്തംഭം പോലെ
മഞ്ഞിലെ വ്യക്തതാബിന്ദുക്കൾ, വിട്ടുവിട്ടുള്ള കാഴ്ച.

ദീപസ്തംഭബിന്ദു യഥാർത്ഥത്തിലെന്താണ്?
ഇതാണ് വടക്ക്, അത് പറയുന്നത്
ഞാനാണ് നിന്റെ സുരക്ഷിത തുറമുഖമെന്നല്ല.

എന്റെ ജ്യേഷ്ഠനെ വിഷമിപ്പിച്ച്, ഞാനീ മുറി അവനുമായി
പങ്കു വച്ചു. ജീവിച്ചിരുന്നതിന്റെ ശിക്ഷയായി,
മഞ്ഞ രാവെട്ടത്തിൽ സാഹസകഥകൾ വായിച്ച്
അവനെന്നെ ഉറക്കമൊഴിച്ചിരുത്തി.

പഴയ ശീലങ്ങൾ, കിടക്കയുടെ ഒരു വശത്തെൻ സോദരൻ,
സ്വമേധയാ വിധേയനായി, തന്റെ വിളങ്ങും ശിരസ്സ്
കൈകളാൽ മറച്ച് അവൻ മുഖം നിഗൂഢമാക്കി -

ഞാൻ പറയുന്ന കാലത്ത്, എന്റെ സോദരൻ വായിച്ച
പുസ്തകത്തിനവനിട്ട പേരായിരുന്നു
വിശ്വസ്തയും ഗുണവതിയുമായ രാത്രി.
ഞാനുണർന്നിരിക്കവേ അന്നവൻ വായിച്ച
പുസ്തകമതാണോ? അല്ല - അതൊരുപാട്
പഴയ രാത്രിയാണ്. അന്ധകാര തടാകത്തിൽ
ഒരു ശില പ്രത്യക്ഷപ്പെട്ടു,
ശിലയിൽ വളരുന്ന ഒരു വാളും.

എന്റെ തലയിൽ ബോധം വന്നും പോയുമിരുന്നു,
ഒരു നേരിയ മുളക്കം, പ്രാണികളെപ്പോലെ.
സോദരനെ നോക്കാത്തപ്പോൾ ഞങ്ങൾ പങ്കിട്ട
കിടയ്ക്കയിൽ മേലാപ്പു നോക്കിക്കിടന്നു -
എനിക്കൊരിക്കലും ഇഷ്ടമില്ലാത്തിടം.
ഞാൻ കാണാത്തതതെന്നെ ഓർമ്മിപ്പിച്ചു,
തീർച്ചയായും ആകാശം, പക്ഷേ ഏറെ വേദനാജനകം,
വെള്ളമേഘങ്ങളിൽ ശുഭ്രവസ്ത്രങ്ങളണിഞ്ഞിരിക്കും
എന്റെ മാതാപിതാക്കൾ.

എന്നിട്ടും ഞാനും സഞ്ചരിക്കുകയായിരുന്നു.
ഇവിടെയഗോചരമായ്
അന്നു രാ മുതൽ പിറ്റേ പ്രഭാതം വരെ,
എനിക്കുമുണ്ടായിരുന്നൊരു വിശേഷവസനം:
ഉരിഞ്ഞ പൈജാമകൾ.

കഴിയുമെങ്കിലാ വസന്തദിനമൊന്നു നീയോർത്തു നോക്കു,
നിരുപദ്രവകരമൊരു ദിനം; എൻ ജന്മദിനം.

കീഴ്നിലയിൽ, എൻ തീന്മേശയിൽ മൂന്നു സമ്മാനം.

ഒരു പെട്ടിയിൽ ചിത്രാക്ഷരമുദ്ര പതിപ്പിച്ച തുവാല.
രണ്ടാം പെട്ടിയിൽ ഒരു സ്കൂൾ ചിത്രത്തിലെന്ന പോലെ
മൂന്നടുക്കിൽ ക്രമീകരിച്ച കളർ പെൻസിലുകൾ.
അവസാന പെട്ടിയിൽ "**എന്റെ ആദ്യ വായനാഗ്രന്ഥം**"
എന്ന പുസ്തകം.

എന്റെ അമ്മായി പൊതിഞ്ഞ അച്ചടിച്ച വർണ്ണക്കടലാസ്
മടക്കി വച്ചു; റിബ്ബണുകൾ വൃത്തിയായി ഉണ്ടകളായി
ചുരുട്ടി വച്ചു. എന്റെ സോദരൻ ഒരു വെള്ളിക്കടലാസിൽ
പൊതിഞ്ഞ് എനിക്കൊരു ചോക്കലേറ്റ് ബാർ തന്നു.

പിന്നെ, പെട്ടെന്ന്, ഞാനേകനായി.

ഒരു വേള, ചെറുപൈതങ്ങളുടെ പണി
നിരീക്ഷിക്കുകയും കേൾക്കുകയുമായിരിക്കാം.

അപ്രകാരം - സകലരും വ്യാപൃതരാണ് -
പല കിളിയൊച്ചകളും ഞാൻ കേട്ടു - തീറ്റിപ്പോറ്റിയവയുടെ,
പ്രാണിക്കൂട്ടങ്ങൾ വിരിയുന്നത്, ജനൽപ്പടിയിലൂടെ
ചെറുതുകൾ ഇഴയുന്നത്, ഒരു കുമ്പാരം ഉടുപ്പുകളിൽ
അമ്മയുടെ തയ്യൽ യന്ത്രം
ദ്വാരങ്ങളിടുന്നത് ഞാൻ ഒളിഞ്ഞു കേട്ടു -

അശാന്തം, നീയശാന്തനാണോ?
പകലവസാനിക്കാൻ നീ കാത്തിരിക്കയോണോ?
നീയും നിന്റെ മാതാപിതാക്കളും തമ്മിലുള്ള വിടവ്
നികത്താൻ, നിന്റെ സോദരൻ പുസ്തകവുമായി
വരുന്നതും കാത്ത്
വിശ്വസ്തയും ഗുണവതിയുമായ രാത്രി തിരിച്ചെത്താൻ.

അത്, തീർച്ചയായും, ഉടൻ സംഭവിച്ചില്ല.
അതിനിടെ, എന്റെ ജന്മദിനം വന്നു;
എങ്ങനെയോ തിളങ്ങുന്ന ആരംഭം
അതിരറ്റ മധ്യമമായി.

ശാന്തമേപ്രിലന്ത്യം, ആപ്പിൾ മരങ്ങൾക്കിടയിൽ
തലയ്ക്കുമേലൊഴുകും ചീർത്ത മേഘങ്ങൾ,
“**എന്റെ ആദ്യ വായനാഗ്രന്ഥം**” ഞാനെടുത്തു,
രണ്ടു കുട്ടികളുടെ കഥയാണതിൽ -
വാക്കുകൾ എനിക്കു വായിക്കാനായില്ല.

മൂന്നാം പേജിൽ, ഒരു നായ് പ്രത്യക്ഷപ്പെട്ടു.
അഞ്ചാം പേജിൽ, ഒരു പന്തുണ്ടായിരുന്നു -
അവരിലൊരു കുട്ടി സാധ്യമെന്നു തോന്നുന്നതിലും
ഉയരത്തിലതെറിഞ്ഞു, അപ്പോൾ
നായാകാശത്തിലേക്കൊഴുകി വന്നു
പന്തോടു ചേർന്നു, കഥയതെന്നു തോന്നി.

ഞാൻ പേജുകൾ മറിച്ചു. ഞാനതു തീർത്തപ്പോൾ
പിന്നെയും മറിക്കാൻ തുടങ്ങി, കഥയങ്ങനെ
വൃത്താകാരം പൂണ്ടു, രാശിചക്രം പോൽ
അതെന്റെ തല കറക്കി. മഞ്ഞപ്പന്ത്
താറുമാറായി കണ്ടു, ഒരു പോലെ
കുഞ്ഞിന്റെ കയ്യിലും നായുടെ വായിലും -

എനിക്കടിയിലെ കൈകളെന്നെയുയർത്തി,
അതാരുടെ കൈകളുമാകാം,
ആണിന്റേയോപെണ്ണിന്റേയോ,
വിവസ്ത്രമെൻ ത്വക്കില് നീർത്തുള്ളികൾ പൊഴിയുന്നു,
ആരുടെ കണ്ണീർ?
അതോ കാറു വരുന്നതും കാത്ത് നാം മഴയത്തായിരുന്നോ?

പകൽ ദുർബലമായി
വിശാല നീലിമയിൽ പിളർപ്പുകൾ വീണു, അഥവാ,
കൂടുതൽ കൃത്യമായി, ധൃടുതിയിൽ കരിമേഘങ്ങൾ
ആകാശനീലിമയുടെ പശ്ചാത്തലത്തിൽ
സ്വയം വന്നടിഞ്ഞു.

എങ്ങോ, കാലത്തിൽ വിദൂരഭൂതത്തിലെപ്പോഴോ
എന്റമ്മയുമച്ഛനുമവരുടെ
അന്തിമയാത്രയ്ക്കു പുറപ്പെടുകയായിരുന്നു.
എന്നമ്മ നവജാതയെ ചുംബിച്ചു സസ്നേഹം,
അച്ഛനോ സോദരനെ വായുവിലെറിഞ്ഞു പിടിച്ചു.

ജനലരികിലിരുന്നു ഞാൻ, നേരം കടന്നു
പോകുന്നതും നോക്കി വായനയുടെ
ആദ്യ പാഠങ്ങളിലേക്കു സ്വയമകറ്റി,
എൻ ദർശനമതങ്ങളുടെയാമുഖം.

ഞാനുറങ്ങിയിരിക്കാം, ഉണർന്നപ്പോൾ
മാനം മാറി, ഒരു ചെറുമഴ പൊഴിയുന്നു
സകലവുമേറെ പുത്തനും പുതുമയാർന്നതുമാക്കി.

ഞാൻ നോട്ടം തുടർന്നു
നായിന്നുന്മത്ത യോഗങ്ങൾ
മഞ്ഞപ്പന്തുമായി, വൈകാതെ
പകരം വയ്ക്കേണ്ട വസ്തു,
ലോലമൊരു കളിപ്പാട്ടമായിടാം.

പിന്നെയുടൻ സന്ധ്യ വന്നു,
ഞാനെൻ സോദരന്റെയൊച്ച കേട്ടു,
അവൻ വീട്ടിലെത്തിയെന്നു വിളിച്ചോതുന്നത്.

അവനെത്ര വയസ്സു തോന്നും, ഈ
പ്രഭാതത്തിലുമേറെ, കുടത്തട്ടിലരിലവൻ
തൻ പുസ്തകങ്ങൾ സ്ഥാപിച്ചു മുഖം കഴുകാനോടി
അവന്റെ സ്കൂൾ യൂണിഫോമിന്റെ കൈകൾ
അവന്റെ കാൽമുട്ടിനു താഴേക്കു തൂങ്ങിക്കിടന്നു.

നിനക്കറിയില്ലൊരു പൈതലിനെ
അതെത്ര ഞെട്ടിക്കുമെന്ന്
തുടരുന്നതെന്തെങ്കിലും നിലച്ചാൽ.

തയ്യൽമുറിയിലെ ശബ്ദങ്ങളിവിടെ
വിദൂരമെവിടെ നിന്നോ വന്ന തമര്‌-

അപ്രത്യക്ഷം. സർവ്വത്ര നിശബ്ദത.
പിന്നെ, നിശബ്ദതയിൽ, പാദപതനങ്ങൾ,
പിന്നെ ഞങ്ങളെല്ലാമൊന്നിച്ച്
എൻ സോദരനുമെന്നമ്മായിയും.

പിന്നെ ചായ വച്ചിട്ടു പോകും
എന്റെയിടത്ത്, ഒരു കഷണമിഞ്ചിക്കേക്കും.
ആ കഷണത്തിനു നടുവിൽ ഒരു മെഴുകുതിരി
പിന്നെ കത്തിക്കാൻ,
നീയെത്ര ശാന്തം, എന്നമ്മായി ചൊല്ലി.

അതു സത്യമായിരുന്നു - ശബ്ദമെൻ വായിൽ നിന്നല്ല
പുറത്ത് വന്നത്. എന്നിട്ടുമവയെൻ
തലയിലുണ്ടായിരുന്നു, കുറഞ്ഞ കൃത്യതയോടെ
പ്രകടിപ്പിക്കപ്പെട്ടതായിരിക്കാമത്,
ചിന്തിച്ചിരിക്കാം, അപ്പോളവ
ശബ്ദങ്ങൾ മാത്രമായിരുന്നെന്നെനിക്കു തോന്നി.

ഒന്നുമില്ലാത്തിടത്തെന്തോ ഉണ്ടായിരുന്നു,
അതോ ഒന്നുമില്ലായിരുന്നെന്നു ഞാൻ പറയണോ,
എങ്കിലും ചോദ്യങ്ങളാലത് ദൂഷിച്ചിരുന്നു -

പുറത്ത്, രാ വീഴുകയായിരുന്നു, അതാ താരനിബിഡം
നിലാവു തുടിച്ച പൊയ്പ്പോയ രാത്രിയായിരുന്നോ,
തന്നിലാഴും സകലവും രക്ഷിക്കും
ഏതോ രാസവസ്തു പോലത്തെ?

എന്റമ്മായി മെഴുകുതിരി കത്തിച്ചിരുന്നു.

കരയാകെ ഇരുൾ മൂടിയിരുന്നു
ഒരു മരപ്പലകയോടു തോൽവാറിട്ടു കെട്ടി
കടലിൽ രാവൊഴുകി -

എനിക്കു പറയാനാകുമെങ്കിൽ,
ഞാനെന്തു പറയുമായിരുന്നു?
ഞാൻ കരുതുന്നത് ഞാൻ വിട
പറയുമായിരുന്നെന്നാണ്, കാരണം
ഒരു വിധത്തിൽ അത് വിട തന്നെയായിരുന്നു -

പിന്നെ എനിക്കെന്തു ചെയ്യാനാകും?
ഞാനപ്പോൾ ഒരു ശിശുവല്ലായിരുന്നു.

ഇരുളനിക്കാശ്വാസമെന്നു കണ്ടു.
തലയിണയുറയിലെ നീലയും മഞ്ഞയും യാത്രാവഞ്ചികൾ
എനിക്കു മങ്ങിക്കാണാം.

ഞാനെൻ സോദരനൊപ്പം ഏകനായിരുന്നു.
ഇരുളിൽ ഒന്നിച്ചു ശ്വസിച്ച് ഞങ്ങൾ കിടന്നു
അത്യഗാധമാം പ്രേമത്തോടെ.

എനിക്കു തോന്നി സകല മനുഷ്യരും രണ്ടു വിധം
മുമ്പോട്ടു പോകാനാഗ്രഹിക്കുന്നവരും
പുറകോട്ടു പോകാനിച്ഛിക്കുന്നവരും,
അല്ലെങ്കിൽ നിനക്കു പറയാം,
പൊയ്ക്കൊണ്ടിരിക്കാനാഗ്രഹിക്കുന്നവരും
മിന്നും വാളിനാലെന്ന പോൽ വഴികളിൽ
തടയപ്പെടാനാഗ്രഹിക്കുന്നവരും.

എൻ സോദരനെൻ കൈ പിടിച്ചു,
വൈകാതെ അതുമൊഴുകി പോകുമായിരിക്കാം.
ഒരു പക്ഷേയെൻ സോദരൻ തൻ മനസ്സിൽ
സാങ്കല്പികമായി അത് നിലനിൽക്കുമായിരിക്കാം -

അന്തിമമായി ആരംഭിച്ചത് ഒരാൾക്കെങ്ങനെ
നിറുത്താനാകും? ഞാൻ കരുതുന്നത്
തടസ്സപ്പെടുത്താൻ കാത്തിരിക്കാനേ
എനിക്ക് കഴിയൂവെന്നാണ്. എന്റെ മാതാപിതാക്കളുടെ
കാര്യത്തിലൊരു വന്മരം പോലെ -
മലകൾക്കിടയിലൂടവസാനം
പത്തേമാരിയാകാം, എന്നു പറയണം,
കടന്നു പോയത്, അവർ പറയുന്നു,
നിദ്ര പൂകുന്ന പോലൊന്ന്
ഞാനതു ചെയ്യാൻ പുറപ്പെട്ടു.

പിറ്റേന്ന്, എനിക്ക് വീണ്ടും സംസാരിക്കാറായി.

എന്നമ്മായിയേറെയാഹ്ലാദിച്ചു -
എന്നാഹ്ലാദമവളിലേക്കു സംക്രമിച്ച പോലെ
തോന്നി, പിന്നെയവൾക്കതു പിന്നെയും വേണം,
രണ്ടു പിള്ളേരെ വളർത്താനുണ്ടവൾക്ക്.

എൻ ചിന്തകളിൽ ഞാൻ സംതൃപ്തൻ.
കളർ പെൻസിലുകളുമായി ഞാൻ ദിനങ്ങൾ പിന്നിട്ടു.
(ഇരുണ്ട നിറങ്ങൾ ഞാൻ വേഗമുപയോഗിച്ചു തീർത്തു.)
ഞാനമ്മായിയോടു പറഞ്ഞത്, ഞാൻ കണ്ടത്
എൻ ശൂന്യത തന്നിടനാഴിയും കടന്നതിൻ
രൂപാന്തരദൃശ്യത്തേക്കാൾ കുറഞ്ഞ
ലോകത്തിൽ യാഥാർത്ഥ്യങ്ങൾ മാത്രം.

വസന്തത്തിലെ ലോകം പോലൊന്ന്, ഞാനോതി.

ലോകത്തിൽ മുഴുകാതിരിക്കുമ്പോൾ
ഞാനെന്നമ്മ തൻ ചിത്രങ്ങൾ വരച്ചു,
ഒരു കാട്ടത്തിക്കമ്പും പിടിച്ച്, ഞാൻ ചൊന്ന പോൽ,
അതിനമ്മായി ഭാവം നടിച്ചു.

എൻ നിശബ്ദതയുടെ ദുരൂഹതയാൽ
ഞാൻ പരിഭ്രമിച്ചിരുന്നു,
എന്നാത്മാവിൻ പിന്മാറ്റത്താലല്ലതിൻ
പുനരാഗമനത്താൽ, ശൂന്യഹസ്തനായതു വന്നതിനാൽ -

ഈയാത്മാവെത്രയഗാധതയിലേക്കാഴും,
പെരുംവാണിഭകേന്ദ്രത്തിലമ്മയെത്തേടും
ചെറുപൈതൽ പോലെ -

നിമിഷങ്ങളല്ലത്തിനുതകും വായു നിറച്ച
ടാങ്കുമായഗാധതകൾ തേടും
മുങ്ങൽക്കാരനെപ്പോലാകാമത് -
പിന്നെ ശ്വാസകോശമവനെ തിരികെ വിളിക്കുന്നു.

എങ്കിലുമുറപ്പായിരുന്നെനിക്ക്, എന്തോ
ശ്വാസകോശത്തോടു പോരടിച്ചു,
മരണേച്ഛയാകാം -

(ഞാനാത്മാവെന്ന പദമുപയോഗിച്ചത്
ഒരൊത്തുതീർപ്പു മാത്രം.)

ഒരു വിധത്തിൽ ഞാൻ ശൂന്യഹസ്തനല്ലെന്ന്
ഉറപ്പാണ്: എനിക്കെൻ കളർപെൻസിലുണ്ടായിരുന്നു.
മറ്റൊരു വിധത്തിൽ, അതാണെന്നാശയം:
ഞാൻ ബദലുകൾ സ്വീകരിച്ചിരുന്നു.

തെളിഞ്ഞ നിറമുപയോഗിക്കുന്നത്
വെല്ലുവിളിയായിരുന്നു, ഞാനവ വിട്ടു കളഞ്ഞു,
അമ്മായിക്കതാണിഷ്ടമെന്നുറപ്പാണെങ്കിലും -
എല്ലാ കുട്ടികളും വിവേകശൂന്യരായിരിക്കുമെന്നവൾ കരുതി.

കാലം കടന്നു പോയങ്ങനെ:
എൻ സോദരനെപ്പോൽ
ഞാനുമൊരാൺകുട്ടിയായി
പിന്നെയൊരു പുരുഷനും.

നിന്നെയിവിടെ വിടാമെന്നു ഞാൻ കരുതുന്നു.
കുറ്റമറ്റൊരന്ത്യമില്ലെന്നും കാണുന്നു.
അനന്തമാമന്ത്യങ്ങളുണ്ടെന്നു തീർച്ച,
ഒരിക്കലൊരാളാരംഭിച്ചാൽ,
അന്ത്യങ്ങളേയുള്ളുവെന്നും വരാം.

# സ്മരണയുടെ സിദ്ധാന്തം

പണ്ട പണ്ട്, ഞാനൊരു പീഡിത കലാകാരൻ
ആകും മുമ്പ്, നില നിൽക്കുന്ന സ്നേഹബന്ധങ്ങൾ
രൂപപ്പെടുത്താൻ ആഗ്രഹിച്ചിട്ടുമശക്തനായിരിക്കേ,
അതിനുമേറേ മുമ്പ്, വിഭജിക്കപ്പെട്ട രാജ്യം
മുഴുവൻ ഏകീകരിച്ച ഒരു മഹാനായ
ഭരണാധികാരിയായിരുന്നു ഞാൻ - അങ്ങനെയാണ്
എന്റെ കൈ നോക്കിയ ജോത്സ്യൻ എന്നോട്
പറഞ്ഞത്. മഹത്തായ കാര്യങ്ങൾ, അവൾ
എന്നോടു പറഞ്ഞു, നിനക്കു മുന്നിലുണ്ട്,
ഒരു പക്ഷേ, നിനക്കു പുറകിൽ; ഉറപ്പാക്കാൻ
പ്രയാസമാണ്. എന്നാലും, അവൾ കൂട്ടിച്ചേർത്തു,
എന്തു വ്യത്യാസമാണുള്ളത്? ഈ സമയം
നീ ജോത്സ്യന്റെ കൈ പിടിച്ചിരിക്കുന്ന
ഒരു കുട്ടി മാത്രമാണ്. മറ്റെല്ലാം പരികല്പനയും സ്വപ്നവും.

